# ഉമാവിവാഹം.

## നാടകം

### ഒന്നാമങ്കം.

——∘∘⁂∘∘——

ഹരിഃ ശ്രീ ഗണപതയെ നമഃ.

അവിഘ്നമസ്തു.

——∘∘⁂∘∘——

ശ്രീമഹാദേവ്യൈ നമഃ

പാമാംഗത്തിങ്കൽവാർപൂങ്കുഴൽവള്ളവസനംകുങ്കുമംകൊങ്കതെച്ചി
പ്പമങ്ങുംകാന്തിമറേറപ്പാമതിലനലൻനല്ലപാമ്പെല്ലുചമ്മം
സാമശ്രീ ശോഭവെണ്ണീർജ്ജടകളിരുപുറത്തിങ്കലുംതിങ്കൾതേജ
സ്സാമൽസൌന്ദൎയ്യമെന്നീഗ്ഗുണമുടയഹരന്തമ്പദംകുമ്പിടുന്നേൻ

അത്രതന്നെയല്ല,

ചല്ലാതുള്ളരസേനവാനവർവരന്മാരൊത്തുമാരാന്തകൻ
ില്ലാതങ്ങുവരുമ്പൊളുള്ളവലുതായോരാപ്പുവാസ്സുംവിധൌ
ല്യാണത്തിനു കാപ്പണിഞ്ഞുകുത്തുകാൽവാഴുന്നകുന്നിന്മകൾ
ല്ലോസത്തൊടുദിച്ചസംഭ്രമമതെന്നുൾപ്പൂതണപ്പിക്കണം (൧)

യംഭേറുംവിത്തപൻതീൎത്തൊരുവിവിധപദാൎത്ഥങ്ങളെഭംഗമെന്ന്യേ
ംഭിച്ചാൎത്ത്യാചിലത്തിട്ടടനഥവളരുംക്ഷുത്തുകൊണ്ടത്തലോടെ
ംഭീരാരാവമിട്ടങ്ങിനെധനപതിതൻപിമ്പുറത്തമ്പിലോട്ടും
ംഭിറ്റാസ്യൻറെകുംഭത്തൊടുപടപൊരുതുംകുമ്പയെകുമ്പിടുന്നേൻ

ാടൊക്കെത്തെണ്ടിമണ്ടിക്കമലനയനനെക്കണ്ടുകിട്ടാഞ്ഞുകൂട്ടം
ൂടിക്കൊണ്ടങ്ങുഗോപീജനമഥപുളിനേവാണടൻ കേണിടുമ്പോൾ
കാടിക്കാമപ്രകാശംതടവിട്ടുമുടലിൻധാടിയോടെത്തിയോരാ
ക്കാടക്കാറ്വൎണ്ണന്നെന്നെക്കരുണയൊടുകടാക്ഷിച്ചുരക്ഷിച്ചിടേണം

പ്രമപ്പെട്ടുവിളങ്ങണംമമഹൃദിശ്രീവിഷ്ണുമായേതിരി
ഞ്ഞാമൽപന്തടിയുംചുമന്നചൊടിയുംകേടററനിന്മോടിയും

ശ്രീമൽപ്പൂവൊളിമേനിയുംകളമൊടാക്കാമാരിയേയുംമുഴ
ക്കാമഭ്രാന്തതിചിട്ടുമുക്കിയവിലാസത്തിൻെറസത്തുംസദാ (൫)

മന്നോർമൌലിമാലാമണികളുടെ
ലലാടത്തൊടുംചിത്തതാരിൽ
തക്കംകൂടാതെതാരിൽതരുണിയുടെസുതൻ
തന്നൊടുംപിന്നെമോദാൽ
മുക്കണ്ണൻതൻെറമൂർദ്ധാവൊടുമഴകൊഴുകും
പാർവ്വതീപാദമോടും
തക്കംപോലൊത്തിണങ്ങുംകുടിലകുളർമതി
ക്കുമ്പിനെക്കുമ്പിടുന്നേൻ (൬)

(നാന്ദ്യന്തത്തിൽ സൂത്രധാരൻ പ്രവേശിക്കുന്നു.)

സൂത്രധാരൻ—(നേരേനോക്കീട്ട സന്തോഷത്തോടുകൂടി.)
സാരാസാരമറിഞ്ഞിട്ടുംപൊന്നെഴുംദോഷങ്ങളെല്ലാംകൂടി
ല്ലോരോരോഗുണമുള്ളതാസകലവുംതോഷിച്ചുഘോഷിച്ചിടും
ഈരാജേന്ദ്രസദസ്യരെത്രഗുണവാന്മാരാണതോരുംവിധൌ
പാരാതിങ്ങിവർവന്നതെന്നുടെകുലത്തിൻെറകത്താണഹോ

(നാലുപുറത്തും നോക്കീട്ട)

ഭംഗ്യാരംഗംമുഴങ്ങുമ്പടിസുരുചിരമാംഗീതവാദ്യപ്രയോഗം
നങ്ങ്യാരുംനമ്പിയാരുംനലമൊടിഹതകർക്കവാസൂന്നമോടും
ശൃംഗാരംപാരമേറുന്തകിൽകുഴൽമുരളീകാഹളീവേണുവീണാ
ശൃംഗാരാവങ്ങൾകേട്ടിസ്സഭപരമരസംപൂണ്ടുകൊണ്ടാടിടുന്നു (൭)

(അണിയറയിലേക്കു നോക്കീട്ട)

പട്ടൊന്നപ്പോളടുക്കുംപുനരതുതെളിയാഞ്ഞിട്ടഴിക്കുംകചത്തെ
ക്കെട്ടാംപെട്ടന്നഴിക്കുംകറിതൊടുമുടനേമാച്ചുമിവന്നുമായി
കഷ്ടംകാലംകഴിക്കുന്നിതുകഠിനമെടോ:നേരമോപാതിരാവാ
യൊട്ടുംനില്ക്കാതെവേഗാലിനിവരികചലാപാംഗിനീരംഗദേശേ

നടി—(വന്നിട്ട)

ചൊല്ലൊണ്ടിടുംസഭക്കാരിവർതവതരുവാൻ
മൽക്കാനേൽകിടയായി
നൽപ്പത്രംകണ്ടുകിട്ടാഞ്ഞണിയറയതിൽഞാ
നൊക്കയുംനോക്കിനോക്കി

ഉൾപ്പൂവാടിഭ്രമിച്ചനധികമത്തുവശാൽ
താമസംപന്നതാന്നീ
ങ്ങിപ്പോൾ കിട്ടീധരിച്ചീടണമുടനിതുവാ
ങ്ങിച്ചുവായിച്ചിടേണം (൧൦)

സൂത്ര—(എഴുത്തുവാങ്ങി വായിക്കുന്നു.)

"ഭംഗ്യാശൃംഗാരശേഷരസോത്സവമതിന്നായിട്ടുമൂരത്തുനി
ന്നിങ്ങാഗമിച്ചൊട്ടൊത്തണഞ്ഞൊരുസദസ്യന്മാർ പരമ്മാനസെ
തിങ്ങുംപ്രേമമിയന്നമാധവനടശ്രേഷ്ഠൻധരിച്ചീടുവാൻ
ഭംഗംവിട്ടുളുന്നനല്ലൊരുമഹാസത്തായകത്താണിത (൧൧)

"ഉമാവിവാഹാഭിധമായനാടകം
ശ്രീമാലശേഷംസരസംനടിക്കണം
അമാന്തമില്ലാതിതുസാമ്പ്രതംനട
പ്രമാണിയായോരുഭവാൻനടത്തണം" എന്ന

നടി—(കേട്ടിട്ട) ഈ നാടകം ആരുണ്ടാക്കിയതാണ.

സൂത്ര—

ഇക്കാവക്കിയരാജ്ഞിതന്റെതനയൻകുഞ്ഞുണ്ണിഭൂപന്റെനൽ
ശ്രീമാൽസേവകനായശിഷ്യനമലൻദേവൈകലസേവാരതൻ
ചൊൽക്കൊള്ളുന്നൊരുകോട്ടിലിംഗനൃവരൻകൊച്ചുണ്ണിഭൂപാലനാ
ണിക്കാവ്യംവിരചിച്ചതെന്നറികനീമാങ്കുന്നിമാർമൌലികേ (൧൨)

നടി— ഹ്- ഹ്-

ഹന്ത്യാകവീന്ദ്രവിബുധേന്ദ്രഗണങ്ങളെല്ലാം
നന്നായ്സ്തുതിച്ചിടുമൊരീക്കവിരാജകാവ്യം
നന്നാകുമിങ്ങുനടിപ്പതിനായ്സദസ്യ
രിന്നാജ്ഞചെയ്തതതിയോഗ്യമതീവഭാഗ്യം

സൂത്ര—

കൊച്ചുണ്ണിക്ഷിതിപന്റെനൽക്കവിതയാണിന്നമ്മളാണാടുവാൻ
മെച്ചംനായികലോകനായികയതാണീമട്ടുതാൻനായകൻ
പച്ചിക്കില്ലസദസ്യർനല്ലഗുണവാന്മാരാണയേപണ്ടുഞാ
നിച്ചിച്ചോരുഗുണങ്ങളിന്നിഹതികഞ്ഞിട്ടുണ്ടുപിട്ടല്ലമെ

നടി—ശരിയാണിതുസർവ്വവുംനിനച്ചാൽ
പരിതോഷംമമപാരമേറിടുന്നു

പരിചോദിനിയെന്തുചെയ്യണംഞാ
നരിയോരഞ്ചുതെളിഞ്ഞതോതിടേണം (൬൬)

സൂത്ര— നീലത്തഴക്കുഴലിനിസ്തുലശോഭയോടു
ചേലൊത്തൊരമ്മിസ്സഭകൊഴുപ്പതിനിപ്പൊഠമോദാൽ
ചാലൊത്തവാണിവിളയാടിടുമീവസന്ത
കാലത്തെവാഴ്ത്തിവടിവോടയിപാടിടേണം

നടി— ഉല്ലാസത്തോടുഭൃംഗാവലിഗ്ഗുണഗണവും
പൂക്കളായുള്ളൊരമ്പും
വില്ലുംമന്ദാനിലസ്യന്ദനവുമിവചമ
ച്ചീവസന്തംഹൃദന്തെ
വല്ലാതേന്തുംപ്രമോദാൽത്രിഭുവനമഖിലം
വെല്ലുവാൻകോകിലത്തിൻ
ചൊല്ലാലിപ്പോഠവിളിക്കുന്നിതുനിജസഖി
കന്ദൎപ്പനെദ്ദൎപ്പമോടെ (൬൭)

(അണിയറയിൽ)

അമായംമങ്ങിടുംരതിയുടയദുഃഖങ്ങളെഞാൻ
സമാധാനഞ്ചൊല്ലിക്കളമൊടുകളഞ്ഞാശ്വവരുവൻ
അമാന്തംകാണില്ലിങ്ങതിനയിവസന്തപ്രിയസഖ
പ്രമാദംകൂടാതങ്ങരഞൊടിയടങ്ങിടുകമുദാ (൬൮)

(എന്ന രണ്ടാളും കേഠക്കുന്നു)

സൂത്ര— (നോക്കീട്ട)

അല്ലൽപ്പെട്ടൊരുകാന്തതന്നൊടുസമാധാനങ്ങളോരോതരം
ചൊല്ലിക്കൊണ്ടിതചൂതബാണനിഹവന്നെത്തുന്നുകത്തുമ്മുദാ
ഉല്ലാസാലിനിവേണ്ടകാൎയ്യമഖിലംചെയ്തിടുവാൻനോക്കമൽ
കല്യാണാംഗിനടക്കയല്ലിനടിമാർചൂടുന്നചൂഡാമണെ (൭൦)

(എന്ന സൂത്രധാരനും നടിയും പോയി)

പ്രസ്താവന കഴിഞ്ഞു.

——ഠഠ※ഠഠ——

(അനന്തരം കാമദേവനും രതിദേവിയും പ്രവേശിക്കുന്നു)

കാമൻ— കല്യാണഗാത്രിതവ ചാരുമുഖപ്രസാദ
മില്ലാതെവന്നതിനു കാരണമെന്തിദാനീം
ചൊല്ലീടുകായതുശുഭമേടിവിട്ടതിന്നി
ന്നുല്ലാസമോടൊരുനിവൃത്തിവരുത്തുവൻഞാൻ (൨൧)

രതി—

ധീരശ്രീനീലകണ്ഠൻതിരുവടിയൊടുപോരാടുവാൻപാൎത്തുകണ്ടാ
ലാരുംപോരെന്നിരിക്കെക്കുസുമശരഭവാനായതിന്നായിദാനീം
ആരംഭിക്കുന്നതാപത്തിനുപെരുവഴിയാസ്ഥിരമങ്ങെക്കതെന്നും
ത്താരിൽപാരംവിചാരത്തൊടുമുടനഴൽകന്നിച്ചുമന്ദിച്ചിടുന്നേൻ

കാമൻ— മോഹംനിമിത്തമിതിനെങ്കിലുമെങ്കലേറെ
സ്നേഹംകലൎന്നതവവാക്കമിതാണിനിക്ക
ഹാഹന്തനീപരിചയംപെരുതാകയാലെൻ
മാഹാത്മ്യമിന്നുകരളിൽകരുതുന്നതില്ലേ (൨൨)

മൽപ്പൂവമ്പേററുമോഹിച്ചഥപകലിരവും
പത്മയെപ്പത്മനാഭൻ
കെല്പോടേമാറിലേന്തുന്നിതുവിധിസുതയെ
ന്നിച്ചുമേളിച്ചിടുന്നു
ഉൽപ്പൂവേറെഭ്രമിപ്പിച്ചുഡുപശിശുധരൻത
ന്നെവെന്നീടുവൻഞാ
നിപ്പോൾകാണ്കായതിന്നുള്ളൊരുസുരുചിരമെൻ
കൌശലംപേശലാംഗി (൨൪)

രതി— ഇന്നാക്കാലാരിയായിത്രിപുരമഥനനാ
യോരുസംഹാരരുദ്രൻ
തന്നെത്തോല്പിക്കുവൻഞാനിതിസപദിഭവാൻ
ചൊന്നതെന്തുന്നതാത്മൻ
കന്നിച്ചോരഗൎവ്വമുള്ളിൽതവമമഹൃദയ
ത്തെപ്പരീക്ഷിക്കുവാനോ
നന്നല്ലീസ്സാഹസംചെയ്യരുതതിനു
വണങ്ങിടുവൻകൊടിലക്ഷം (൨൫

ചെമ്മേ പണ്ടീശ്വരൻതൻതിരുവുടൽ
    മുഴുവൻകാണുവാൻവിഷ്ണുതാനും
ബ്രഹ്മാവുംകൂടിയതിച്ചതുവിഫലമതാ
    യ്യന്നോരോൾക്കന്നേരം
ബ്രഹ്മശ്രീനാരദന്മാരുടെയുതികൾ
    കളഞ്ഞങ്ങുമിസ്സുരേശന്നോ
ടുന്മേഷാലേൽക്കിലാപത്തണയുമതിനു
    മോപ്പിട്ടിടൊല്ലൊട്ടുമിപ്പോൾ (൨൩)

അതുതന്നെ പോരാ

    തളിരുടൽതളരുംതവ ചാരുതമെ
    കളയുവാൻകളിയല്ലതുടങ്ങൊലാ
    അളികനേത്രനൊടേൽക്കരുതേററമി
    ണ്ടിളകിടുന്നുവലത്തുപുറംമമ (൨൪)

കാമൻ— നിന്നോളംകാന്തബോധംത്രിജഗതിനലമോ
    ടോർക്കിൽമറ്റാർക്കുമില്ലി
ന്നെന്നാലത്പ്രാണനാഥേശരിശരി
    നിനരാംനിന്മതംസമ്മതിച്ചേൻ
എന്നാലുംതെല്ലുകൂടിക്കുവലയനയനേ
    തത്വമാസ്ഥായ്യസാരം
നന്നായ്ച്ചൊല്ലീടുവൻഞാനതുവിടുകഖിമനം
    വെച്ചുമാനിച്ചുകേൾക്ക (൨൫)

"അല്ലേ കാമ! കേൾക്കണം. അതിശക്തനായിരിക്കുന്ന താരകാസുരന്റെ അസഹ്യമായ ഉപദ്രവത്തെ ഞങ്ങൾ ബ്രഹ്മാവിനോടു ചെന്നറിയിച്ചു. അപ്പോൾ ബ്രഹ്മാവ അരുളിച്ചെയ്തു, ഭഗവാൻ ശ്രീപരമേശ്വരന്റെ പുത്രനല്ലാതെകണ്ടൊരുവിധമായിട്ടും ഈ താരകനെ കൊല്ലുവാൻ കഴിയില്ല. അദ്ദേഹത്തിന്റെ ബീജത്തെ ധരിക്കുവാൻ പാർവ്വതിക്കല്ലാതെ ആർക്കും ശക്തിയില്ല. അതുകൊണ്ടു ഭഗവാനെ കൊണ്ടു പാർവ്വതിയെ വേളികഴിപ്പിക്കാൻ നിങ്ങൾ ഉത്സാഹിക്കിൻ, എന്നു. ഈ കാര്യം സാധിപ്പാൻ അങ്ങുന്നുതന്നേ ഞങ്ങൾക്കൊരു ശരണമുള്ളൂ." എന്നുംമററും സാക്ഷാൽ ദേവേന്ദ്രൻ ആ ദേവസഭയിൽവെച്ചു എന്നോടുപറഞ്ഞതു നീ കേട്ടില്ലേ.

പുത്തൻതേന്മാവിന്മേലൊരിളയതളിർ
തെളിഞ്ഞത്രതൻകാന്തമന്ദം
കൊത്തിത്തിന്നൊരുശേഷംപുനരതിമ
ഭുജിസ്സ്വനപുംസ്കോകിലങ്ങൾ
അത്യന്തംകേളിയാടിക്കൊട്ടുകെട്ടുതി
മെട്ടുംതമ്പിടെക്കമ്പിനോടേ
മുത്തോത്തോമൽമൃണാളംകുത്തുകമൊട്ടു
കൊട്ടുക്കുന്നകോകംവിശോകം (൩൮)

കാമംപൂണ്ടഥകാമധേനുവിനെഴുംവാലിൻെറമൂലത്തിലും
പ്രേമാൽനാററിരസിച്ചുനന്ദിവൃഷഭംനന്ദ്യാനടക്കുന്നഹോ
കോമളിത്തരമുള്ളഭൃതനിവഹംകണ്ടൊരുപെണ്ണുങ്ങൾതൻ
പൂമൈചേപ്പ്തിനങ്ങുമിങ്ങുമധുനാപായുന്നുജായേമുദാ (൩൯)

രതി— ശരിതന്നെ- ഇപ്പോൾ ഈ കാട്ടിലുള്ളതിൽ ഒന്നിനെയെങ്കിലും കാമംകൊണ്ട മനസ്സിളകാതെകണ്ട കാണുന്നില്ല.

കാമൻ— എൻെറസഖിയുടെ ശക്തിയെസമ്മതിച്ചില്ലേ.

രതി— വരട്ടെ- ഇതെന്താണിപ്പോൾ പെട്ടന്നിങ്ങിനെയായത.

മിണ്ടുന്നില്ലഖഗങ്ങൾവന്നദ്ഭരംചേരുംമൃഗക്കൂട്ടവും
വണ്ടുംവല്ലികളുംനിനക്കിലിളകുന്നില്ലിന്നതെല്ലെങ്കിലും
കണ്ടാൽകാടിതുകാന്തചിത്രമെഴുതിത്തീൎത്തോരുകാടാണതെ
ന്നുണ്ടാംപക്ഷമതേവനംപരമിതിന്നെന്തോൎബന്ധംപ്രഭൊ ( )

(മുൻപുറത്തുനോക്കീട്ട)

പാരാതേവാനരന്തന്നുടയൊരുമുഖവുംഭസ്മവുംകൈത്തലത്തിൽ
ചൂരൽക്കോലുംചുവപ്പേറിനമിഴിയിണയുംശ്രുരനെന്നുള്ളഭള്ളും
പാരംരുദ്രാക്ഷമാല്യങ്ങളുമമിതജടാഭാരവുംചേരുമിസ്സാ
ളാരാണീഗ്ഗോഷ്ഠികാട്ടുംഗണമൊടിവനിതാകണ്ണുരുട്ടുന്നധൃഷ്ടൻ

കാമൻ— (പതുക്കെ)

അയ്യോതൊള്ളതൊററന്നിവണ്ണമുരചെയ്തീടൊല്ലതെററാസ്സരും
നയ്യോൎത്തീടുകനന്ദികേശ്വരനതാണിദ്ദേഹമുദ്ര്യൽപ്രഭൻ
ഇയ്യാളൊന്നുതുറിച്ചുനോക്കിയതുകൊണ്ടാണീവനംസൎവ്വവും
പൊയ്യല്ലിങ്ങിനെയായതെന്നുകരുതിക്കൊള്ളേണമുള്ളത്തിൽനീ

ഇളക്കമില്ലാതൊരുധൈര്യമിട്ടുവിളക്കിയുണ്ടാക്കിയനന്ദികേശൻ
കളിച്ചിടാൻനല്ലവനല്ലനോക്കപ്പൊളിച്ചുമാറീട്ടുഗമിക്കനല്ലൂ ()

(ഞാങ്ങിനെചെയ്തു നേരേനോക്കീട്ടു)

ദീനത്വംകലരാത്തധൈര്യമധികംകോലുന്നകാലാരിതൻ
ധ്യാനസ്ഥാനമതാണുപോവുകനമുക്കെത്തൊട്ടനങ്ങാതുടൻ
മാനത്തെപ്പെട്ടുമായതാക്ഷിമണികേളിട്ടിക്കരിന്നന്തിക
സ്ഥാനത്തുള്ളമരങ്ങളാൽതറമറസ്സാൻനോക്കലാക്കാണിത ()

(കുറച്ചു അടുത്തുചെല്ലുന്നു)

രതി— (നോക്കീട്ടു)

വരിയൻപുലിതന്റെതോൽവിരിച്ചു
ള്ളൊരുവാനോർതരുതന്റെപ്പുറത്ത
അരുളുന്നമഹാസമാധിയോടാ
ഗ്ഗരളംപ്രാതൽകഴിച്ചദേവദേവൻ (൧൫)

അമ്പാമഹേശന്റെമനസ്സിനുള്ള
ഗാംഭീര്യധൈര്യങ്ങളനിച്ചുകണ്ടാൽ
അംഭോധിയുംഭൂമിധരേന്ദ്രനുംതോ
റ്റമ്പീടുമേസമ്പ്രതികമ്പമോടെ (൧൬)

അയ്യോ ഇനിയ്ക്കിദ്ദേഹത്തിന്റെനേരേ നോക്കാൻതന്നെ വയ്യ- (എന്നു കാമദേവന്റെ പിന്നിൽ പററി നില്ക്കുന്നു)

കാമൻ— അമ്പ ഇദ്ദേഹത്തിന്റെ ഒരു ഗാംഭീര്യം. ആക്കും അങ്ങോട്ട അടുപ്പാൻവയ്യ.

മാലെന്ന്യേനേക്കനിന്നൊരുടൽമടിയിൽമലന്നിങ്ങിനേപങ്കജശ്രീ
കോലുംഹസ്തങ്ങളംബാലാമൃതകരനരുകംമാറുടൻനീറിനീറി
ഫാലാക്ഷിത്തീയ്യെരിഞ്ഞൊളിനരുചികളുററപ്പുള്ളിരിപ്പെന്നിതെല്ലാം
ചാലേചേരുംഹരന്തൻമഹിമകളെനിനച്ചീടിലുംപേടിയുണ്ടാം ()

സ്ഫടികക്കുരുമാലചേന്നകണ്ണം
ജടയിൽപന്നഗകളാമൃഗാങ്കതിൻതലസ്സൽ
ഉദധംസ്വതിയുന്നകണ്ണിതെല്ലാ
മുടയോൾപ്പുരവൈരിയീവിടൻ (൧൭)

മാരിക്കാരംഭിയാതുള്ളൊരുഘനപടലംപോലെയുംതെല്ലുമോളം
ചേരാതുള്ളബ്ധിയെപ്പോലെയുമുടനിളകുംകാററുപററാത്തദിക്കിൽ
നേരായ്നിന്നങ്ങുകത്തുന്നൊരുഹുതവഹനെപ്പോലെയുംകാലകാലൻ
പാരാതിപ്പോൾവസിക്കുന്നിതുപവനജയംചെയ്തുചാഞ്ചല്യമെന്യേ

(അനന്തരം സമാധിയിലിരിക്കുന്ന ശ്രീപരമേശ്വരൻ പ്രവേശിക്കുന്നു.)

കാമൻ— കുടുക്കമിമ്പം തിനിമിത്തമൊട്ടു
മടക്കുവാൻവയ്യതുതന്നെപോരാ
മിടുക്കരില്ലിങ്ങിഹനിൽക്കുവാനും
തുടസ്സുകൂട്ടുംവിറകൊണ്ടിദാനീം (൪൩)

അയ്യോ ഞാനെന്താണു ചെയ്യേണ്ടതു. ഇനിക്കു ഭയംകൊണ്ടു അനങ്ങാൻവയ്യാതെകണ്ടായല്ലൊ.

കാച്ചിടുന്നവെയിൽകൊണ്ടുവാടിടും
താളുപോലെതളരുന്നുമേനിമേ
ആളിടുംകൊടിയപേടികൊണ്ടിനി
ക്കോളതല്ലിവിടെനിൽക്കിലൊട്ടുമേ (൪൪)

ആര്യ- അയ്യോ ഇനിക്കു ക്ഷീണംകൊണ്ടൊന്നും വയ്യെ-
(വില്ലുമമ്പും കയ്യിൽനിന്നുവീണതറിയാതെ ഭയപാരവശ്യം നടിക്കുന്നു)

(അണിയറയിൽ)—ഇന്നപതിവുപോലെതന്നെ നേരമായില്ല. അതുകൊണ്ടു നോക്കു കുറച്ചു പൂവറുക്കു.

കാമൻ— (കേട്ടിട്ടു)

കേണീടുംവേണുവെല്ലാംകളനിനദമെഴും
കോകിലംകാകനാകും
വീണീടുംവീണമോഹിച്ചഴകിയൊരുശുക
ങ്ങൾക്കുശോകംമുഴുക്കും
ചേണാർന്നോരീസ്വരംകേൾക്കുകിലതിശയ
മല്ലാതെചൊല്ലുന്നതെന്തെൻ
ക്ഷീണത്തെത്തീർത്തുകൊണ്ടിങ്ങിനെകളമൊടിതെ
ങ്ങുന്നുപൊങ്ങുന്നതിപ്പോൾ

(പിന്നെയും അണിയറയിൽ) —അങ്ങിനെതന്നെ.

കാമദേവൻ— (നോക്കീട്ടു)

തരുണതരണിബിംബത്തിങ്കൽനിന്നകരിസ്സു
ന്നരുണകിരണജാലംമഞ്ജുമംഗാഭയോടും
ഇരുസഖികളൊടൊത്തുകൊണ്ടുനൽക്കൊണ്ടൽക്കൂപ്പു
ന്നൊരുമണികുഴലാളുണ്ടിന്നിതാവന്നിടുന്നു (൧൯)

(അനന്തരം ജയവിജയമാരോടുകൂടി പൂവറുത്തുംകൊണ്ടശ്രീ പാർവ്വതി പ്രവേശിക്കുന്നു)

ജയ— സഖിപാർവ്വതി ഈ അശോകവല്ലിനോക്കു.

കാമൻ— ആ ഇന്ദ്രൻപറഞ്ഞപാർവ്വതിയാണിത.

(സൂക്ഷിച്ചുനോക്കി തലകുലുക്കിക്കൊണ്ടു.)

അയ്യായെന്തൊരുഭംഗിയാണിതിവൾതന്മേനിക്കുഞാനീവിധം
പെയ്യുംത്രൂപഗുണങ്ങളുള്ളൊരുവളെക്കണ്ടിട്ടതില്ലിങ്ങുമെ

(തലയൊന്നുപൊക്കിപ്പിടിച്ചു)—

ഇച്ചോമൽമറിമാൻകിശോരമിഴിയെക്കാലാരികണ്ടീടുകിൽ
കയ്യോടായവനെജ്ജയിക്കുവനഹംപൊയ്യല്ലകയ്യൂക്കിനാൽ

രതി—(നോക്കീട്ടു.)

അയ്യായെന്തൊരുഭംഗിയാണിതിവൾതന്മേനിക്കുഞാനീവിധം
പെയ്യുംത്രൂപഗുണങ്ങളുള്ളൊരുവളെക്കണ്ടിട്ടതില്ലിങ്ങുമെ
പൊയ്യല്ലിത്തരമുള്ളൊരിത്തരുണിയെക്കാണുന്നവാറെന്നെനി
ക്കയ്യയ്യേവഷളാണിതെന്നഖിലരുംനിന്ദിച്ചിടുംനിശ്ചയം (൨൦.)

അങ്ങോട്ടുവല്ലാത്തൊരുപേടികൊണ്ടു
മിങ്ങോട്ടുവാക്കുന്നൊരുലജ്ജകൊണ്ടും
മണ്ടാതെനോക്കാൻമമവയ്യനന്നാ
ക്കുങ്ങിപ്പതുങ്ങീട്ടിഹപാർക്കനല്ലൂ (൨൧.)

പാർവ്വതി— എന്താണിതിനൊരുവിശേഷം,

ജയാ—ഇവിടുന്ന ചവിട്ടാതെ കണ്ടതന്നെ ഇതുനിറച്ചുപൂത്തിരിക്കുന്നു.

ശ്രീപാർവ്വതി—(നോക്കീട്ടു) എയ് പറയുംവണ്ണംതന്നെ.

(നാലുപുറത്തുംനോക്കീട്ടു) എല്ലാഅശോകലതകളും പൂത്തിട്ടുണ്ടു. എന്താണിത വസന്തംവരേണ്ടകാലമായില്ലല്ലൊ.

ജയ—തരുണതരവസന്തശ്രീയ്യതാനെത്തിടേണ്ടു
ന്നൊരുസമയമതിന്നുമ്മുമ്പിലത്തമ്പിൽവന്നാൽ
പരമശിവനമന്നിട്ടന്നടിക്കാണിതെന്നോ
ത്തുരുതരകുതുകംപൂണ്ടിന്നുനീയെന്നപോലെ (തന്വ.)

(ശ്രീപാൎവ്വതിലജ്ജനടിക്കുന്നു.)

ജയ— തലമുടിയൊടുവണ്ടുംവള്ളിപൂമെയ്യൊടുംപൂ
ങ്കുലകൾമുലകളോടുംപല്ലവംപട്ടിനോടും
നലമൊടുശരിയാണീവഞ്ചുളത്തയ്യഹംസാ
കലിതരുചി നടക്കിൽതന്വിക്കേൾന്നിന്നൊടൊക്കം

ശ്രീപാൎവ്വതി—ഇനിയ്ക്കു നടക്കാമെന്നമാത്രമല്ല ഈ ലതയേ ക്കാളൊരുവിശേഷം.ഞാൻ സംസാരിക്കുകയുംമററും ചെയ്യുന്നില്ലേ.

ജയ—ഒ-അതശെരിതന്നെ.

വിജയ—മറേറതെന്താണ മഹേശ്വരനെക്കാമിയ്ക്കു അല്ലേ.

ശ്രീപാൎവ്വതി—(ദേഷ്യപ്പെട്ടു) ഞാൻ നിന്നോടൊന്നും മിണ്ടാൻ വന്നില്ല.

കാമൻ—തെല്ലൊന്നുതോഴിയൊടുകോപമിയന്നിട്ടന്നീ
കല്യാണിതന്നുടെവളഞ്ഞൊരുചില്ലിതന്റെ
തുല്യത്വമില്ലതിരകൾക്കുനിനക്കിൽ(എ)എന്റെ
വില്ലെങ്ങുപോയ്ത്രപയൊടോടിയൊളിച്ചുവെന്നോ

(ചോട്ടിലേയ്ക്കുനോക്കീട്ടു വില്ലിനോടു.)

തണ്ടാർദളാക്ഷിമണിയാമിവൾതന്റെ ചില്ലി
കണ്ടിട്ടുനീവ്യസനിയാവുകയല്ലവേണ്ടു
വേണ്ടാവിവാദമിതുനിന്റെസഹായിയാണീ
ക്കണ്ഠംകറുത്തവനെവെല്ലുവതിന്നുവില്ലേ (തന്വ.)

(ഉത്സാഹത്തോടുകൂടിവില്ലെടുത്തുകുലയ്ക്കുന്നു.)

ജയ— സഖി പാൎവ്വതി ഈ അശോകംവിട്ടു വണ്ട ഇവിടുത്തെ നേരെവരുന്നു.

ശ്രീപാൎവ്വതി—ഈ വണ്ടിനെക്കൊണ്ട വലിയ ഉപദ്രവമായി തീൎന്നുവല്ലൊ എന്താണ വേണ്ടത.

വിജയ —ആ കളിത്താമരപ്പൂവ അതിന്റെ അടുക്കലേയ്ക്കു

കാട്ടു എന്നാലോടിക്കോളും.

ജയ—വിജയെ ചമ്പകപ്പൂവല്ലെ വണ്ടിനിഷ്ടമല്ലാത്തത.

വിജയ— ഇപ്പോൾ കാട്ടിത്തരാം (എന്ന വണ്ടിന്റെ നേരെ കളിത്താമരപ്പൂവ പാൎവ്വതിയുടെ കയ്യുപിടിച്ചുകാട്ടിസ്സുന്നു)

ശ്രീപാൎവ്വതി—ആവുവണ്ടത്അകലെമാറിഈഉപായംകൊള്ളാം.

ജയ—ഇതെന്തുവിദ്യയാണ

വിജയ—ഇതൊരുവിദ്യയല്ല.

ഗൌരീമുഖത്തിനുള്ളൊരുസൌരഭ്യംനാററിടുന്നവക്കെല്ലാം
പാരാതെപങ്കജത്തിനുപാരംദുൎഗ്ഗന്ധമെന്നുതോന്നീടും (ഒ.)

ജയ—എയ് ഇതൊക്കെ ഇവളറിഞ്ഞുവെച്ചിട്ടുണ്ടല്ലൊ.

വിജയ—ഇതറിവാനെന്താണപ്രയാസം. ഇതിവളുടെ പുറത്തുള്ള സ്വഭാവമല്ലെ.

ജയ—ഇവളുടെ അകത്തുള്ളത ത്രുപമുണ്ടൊ.

വിജയ— ഉവ്വ.

ജയ—എന്നാൽ കേൾക്കട്ടെ.

ശ്രീപാൎവ്വതി—ജയെ വിജയയോടെന്താണ നീ ചോദിക്കുന്നത. ഇവൾക്ക നല്ലകമ്പമാണ. ഏകദേശം അറിയരുതെ മററൊരാളുടെ ഉള്ളിലുള്ളത പറയാതകണ്ട മനസ്സിലാവില്ലെന്ന.

വിജയ— ഇനിയ്ക്കു കമ്പമില്ല.

ശ്രീപാൎവ്വതി—എന്നാലെന്റെ ഉള്ളിലുള്ളതു നീയെന്തുകൊണ്ടാണ അറിഞ്ഞത.

വിജയ—

മെല്ലെക്കിന്നരിമാർഗിരിശചരിതംപാടുമ്പൊൾനിന്നാനനം
വല്ലാതെവികസിയ്ക്കുകൊണ്ടുമഴകിൽക്കാലാരികാണുംവിധൌ
കല്യേനിന്നുടെഭാവഭേദമതിനെക്കൊണ്ടുംകഴിഞ്ഞില്ലകേൾ
ചൊല്ലാമിന്നലെരാത്രിയിൽസഖിശുഭസ്വപ്നോക്തികൊണ്ടുംതവ

ശ്രീപാൎവ്വതി—(നാണിച്ചുകൊണ്ടുവിചാരം) എന്റെ ഉള്ളിലുള്ളതൊക്കെ ഇവരറിഞ്ഞുവല്ലൊ.

ജയ—നമ്മൾക്ക പോവാൻ നേരമായി.

വിജയാ—(മേല്പൊട്ടുനോക്കീട്ട) ഒ- പോവാൻവൈകി (ശ്രീപാൎവ്വതി പരിഭ്രമിച്ചു നടക്കുന്നു.)

ശ്രീപരമേശ്വരൻ—(യോഗംമതിയാക്കീട്ടുവിചാരം.)

പരമാത്മധ്യാനത്താൽപരമാനന്ദംപരംപെരുക്കുന്നു
പരമതുകൊണ്ടാസ്സതിയുടെവിരഹജമാമല്ലലില്ലതെല്ലുമേ.

(അനന്തരം നന്ദികേശ്വരൻ പ്രവേശിക്കുന്നു—)

നന്ദി—(വിചാരം) ഭഗവാൻെറ സമാധിയഴിഞ്ഞു പാൎവ്വതി വരുന്നുണ്ടെന്നറിയിയ്ക്കുകതന്നെ (അടുത്തുചെന്നിട്ട)

ഹൃദ്യാകാരാസുശീലാനിശിതമതിമനശ്ശുദ്ധിദാക്ഷിണ്യമേററം
വിദ്യാധൈൎയ്യംവിവേകംവിനയമിവകളൊക്കുന്നകന്നിൻകുമാരി
അദ്യശ്രീനീലകണ്ഠത്രിപുരഹരഭവൽപ്പാദശുശ്രൂഷചെയ്വാ
നദ്യൽഭക്ത്യാവരുന്നുണ്ടിരുസഖികളൊടൊന്നിച്ചുമന്നിച്ചിടാതെ

ശ്രീപരമേശ്വരൻ—(കണ്ണിളക്കിസമ്മതിക്കുന്നു)

നന്ദി—(പാൎവ്വതിയോട) അകത്തെയ്ക്കു കടക്കാം.

(ശ്രീപാൎവ്വതിയും സഖിമാരും ശ്രീപരമേശ്വരൻെറ അടുക്കൽ ചെല്ലുന്നു.)

ജയവിജയമാർ—കുന്നിൻകുമാരിയുടെതോഴികളായഞങ്ങൾ
കുനിച്ചിടുന്നഴലശേഷവുമാശുതീൎപ്പാൻ
ചന്ദ്രകലാധരഭവൽപദപങ്കജത്തിൽ
മന്ദിച്ചിടാതിഹമഹേശ്വരകുമ്പിടുന്നു (൩൫)

എന്ന (നമസ്കരിച്ചിട്ട, പുഷ്പാഞ്ജലിവിതറുന്നു.)

കാമൻ—മൂക്കിന്നുമൂന്നുലകിലുള്ളജനത്തിനെല്ലാം
മൂക്കുന്നമോദമുളവാക്കിയെഴുന്നഗന്ധം
വാൎക്കുന്നൊരീപ്പുതിയപുഷ്പസമൂഹമെൻക
യ്യ്ക്കിന്നുനല്ലൊരനുകൂലതരംതരമ്മേ (൩൬)

ശ്രീപാൎവ്വതി-(വന്ദിക്കുന്നു)

കാമൻ—മങ്ങാതണിഞ്ഞമലർമാലകൾതുങ്ങുമാറു
ഭംഗ്യാകരിങ്കുഴലെഴുംതലയൊന്നുതാഴ്ത്തി
ശൃംഗാരസാരമയിമാമലമങ്കമാനി
ച്ചംഗാരലോചനപദങ്ങൾവണങ്ങിടുന്നു (൩൭)

ജയിക്കാൻ തരംവരും എന്നാണ തോന്നുന്നത.

(ശ്രീപാൎവ്വതി—താമരക്കുരുമാലഎടുക്കുന്നു)

ക്ഷോണീധരേന്ദ്രസുതതൻകരപല്ലവത്തിൻ
ശോണപ്രകാശമതുതട്ടുകകാരണത്താൽ

ചേണാന്റൊരിരുചിരപങ്കജബീജമാല
മാണിക്യമാലയതുപോലെവിളങ്ങിടുന്നു (൨൪)
(ശ്രീപാൎവ്വതി മാല കാഴ്ചവെക്കുന്നു)

ശ്രീപരമേശ്വരൻ— ഇലയോപൂവോഫലമോ
ജലമോഎന്തെങ്കിലുംമഹാഭക്ത്യാ
നലമൊടൊരുത്തൻതന്നാൽ
വലിയൊരുസന്തോഷമാണതിങ്കൽമമ

(എന്നു മാലഎടുക്കാൻഭാവിക്കുന്നു)

കാമൻ—അയ്യാനല്ലോരുതരമിത്തിയ്യാളുംകണ്ണാനെജ്ജയിച്ചീടാൻ
ഇയ്യിടയിൽതാൻഹരനുടെമെയ്യിൽസമ്മോഹനാസ്ത്രമെയ്യേണം
എന്നു (അസ്ത്രംതൊടുക്കുന്നു)

(ശ്രീപരമേശ്വരൻ ശ്രീപാൎവ്വതിയുടെമുഖത്തുനോക്കീട്ടുവിചാരം)

തൊണ്ടിയ്ക്കൊക്കുന്നചുണ്ടുംസ്മിതസിതരുചിയും
പൊൻകുരുത്തോലചുററീ
ട്ടുണ്ടാക്കിത്തീൎത്തനൽകുണ്ഡലമുരസിവിളങ്ങു
ന്നഗണ്ഡങ്ങൾരണ്ടും
വണ്ടൊക്കുംചില്ലിവില്ലാട്ടവുമസിതകടാക്ഷ
ങ്ങളുംചേൎന്നിട്ടുനീ
ക്കൊണ്ടൽക്കാർവേണിയാൾതന്നുടെസര
സമുഖംകാൺകിലേണാങ്കനോടും (൨൫)

(ശ്രീപാൎവ്വതി ലജ്ജിക്കുന്നു).

ജയ—(സ്വകാൎയ്യമായിട്ട വിജയയോട)പാൎവ്വതിയുടെആഗ്ര
ഹം സാധിച്ചു ഇല്ലേ.

വിജയ—ഉറയ്ക്കാറായോ.

കാമൻ—കല്പമല്ലലൊട്ടുകൈതൊഴുംമനം
നല്ലവണ്ണമിളകിച്ചുമഞ്ഞുടൻ
കല്യനാംഹരനുഴന്നിട്ടുന്നിതാ
വില്ലെടുത്തവരിൽമുമ്പനായിഞാൻ (൨൬)

നന്ദി—(വിചാരം)
കുയിൽമൊഴിമണിയാമിഗ്ഗൌരിയെക്കണ്ടുചെന്തി
നയനതിരുമനതാരിന്നുമാറുന്നിതെന്തോ

(ഭഗവാൻ നാട്ടുനേരിട്ടെന്നപോലെ)

നിയമിതയമനിന്മാഹാത്മ്യമാഹാദ്ഭുതം

ജയജയജയജയശംഭോവിശ്വനാഥാനിശംഭോ (൯൯)

ശ്രീപരമേശ്വരൻ—(മനസ്സുറപ്പിച്ചിട്ടു) (വിചാരം)ഐഃ-ആ യായായി ചീത്ത ചീത്തഃ-മഹാകഷ്ടംതന്നെ- എന്താണിങ്ങിനെ വരാൻകാരണം നോക്കട്ടെ (നാലുപുറത്തുംനോക്കുന്നു)

നെഞ്ചിൽതെല്ലൊന്നുപോലുംഭയമതു
കലരാതത്രസമ്മോഹനാസ്ത്രം
ചഞ്ചൽതന്നീലസൽഭ്രൂലതയൊടെതി
രിട്ടനംല്പവില്ലിൽതൊട്ടു്
എഞ്ചിത്തംലക്ഷ്യമാക്കിട്ടഴകൊടുചെ
വിയോളംവലിച്ചാത്തശൌര്യം
തഞ്ചത്തിൽതാണുകൊണ്ടിങ്ങിനെമറവിൽ
വസിക്കുന്നിതാകന്ദർബാണൻ (൧൦)

ഈ കള്ളന്റെ പ്രയോഗമാണിതല്ലേ (കോപിക്കുന്നു) സ്ത്രീകളൊക്കെ പേടിച്ചു പരിഭ്രമിച്ചു കണ്ണടച്ചു പോയി.

നന്ദി—

സന്ധ്യാഭ്രം പോലെവല്ലാതുടൽതുടുതുടെയാവുന്നു ദേവന്റെവിശ്വം
വെന്തിട്ടുമ്മാറുനീറുംനിടിലമിഴിതുറക്കുന്നുവായ്ക്കുന്നകോപാൽ
എന്തിഭാവപ്പകച്ചെയ്ക്കുവസരമധുനാ—(നോക്കീട്ടു-അ് ആ് മനസ്സിലായി ഈ കള്ളക്കാമന്റെ അപകടംകൊണ്ടാണ)—ജ്വാലമാലോഗ്രനാമീ ച്ചെന്തിരൌദ്രസ്വഭാവത്തൊടുതുടിതിപരിക്കുന്ന
പാരാതെപാരിൽ (൧൧)

(കാമദേവൻ പേടിച്ചോടിപ്പോയി. പിന്നാലെ അഗ്നിയുംപോയി)

(ആകാശത്തിൽ)

അരുതരുതുകോപമിവനുടെപെരുതാമിക്കുററവുംക്ഷമിക്കേണം
കരുതുകദയതിരുവുള്ളിൽതെരുതെരെയടിയങ്ങളിന്നുകുപ്പുന്നു

നന്ദി— ദേവകളുടെ പ്രാർത്ഥനയാണിത-

ച്ചിത്തേമുഴുത്തഭയമോത്തുകുതിച്ചപായും
ചിത്തോത്ഭവന്റെരതിമോഹനമായദേഹം
എത്തിപ്പിടിച്ചതിഭയങ്കരനായവഹ്നി
കത്തിക്കരിച്ചുപൊടിഭസ്മമതാക്കിയല്ലോ (൧൨)

ശ്രീപരമേശ്വരൻ-നന്ദീ—

തരമായ്വരുമോ തപസ്സുചെയ്വാൻ
തരളാപാംഗികളൊത്തിരിപ്പവന്ന

നന്ദി—എറാൻ ഇല്ല,

ശ്രീപര—തരുണീജനവഞ്ചനത്തിനായി
ത്തരസാ നോക്കിവിടുന്നു പോകയല്ലി (൨൯)

നന്ദി— എറാൻ അങ്ങിനെതന്നെ (എല്ലാവരും പോയി)

കാമദാഹമെന്ന ഒന്നാമങ്കം കഴിഞ്ഞു.



# ഉമാവിവാഹം.

## രണ്ടാമങ്കം.





(അനന്തരം വിദ്യാധരൻ പ്രവേശിക്കുന്നു.)

വിദ്യാധരൻ—സ്വൎഗ്ഗത്തിനുമിതിനുമായിട്ടെന്താണൊരു ഭേദം. ഞാനിപ്പോൾതന്നെ കണ്ടാണല്ലൊ വരുന്നത. ഇനിയ്ക്കൊരു ഭേദവും തോന്നുന്നില്ല.

ഹൃദ്യപ്രാകാരസൽഗോപുരവിപുലലസൽസൌധജാലാദിയെല്ലാം
വിദ്യോതിക്കുന്ന ചിന്താമണിഗണമതുകൊണ്ടാണ്ണവാക്കുമ്പൊഴിഞ്ഞും
വിദ്വാന്മാർവേദശാസ്ത്രാദിയിലനവധിപേരുണ്ടു കല്പദ്രുകൊണ്ടാ
ണുദ്യാനം സ്വൎഗ്ഗമോടൊത്തിട്ടുമിതുഹിമവാൻതന്നുരം കമ്പമെന്ന്യെ

എന്നുതന്നെയല്ല-

മഞ്ഞിൻെറശക്തിയതുകാരണമിസ്ഥലത്തിൽ
കഞ്ജാക്ഷിമാർപൃഥുഘനസ്തനകുംഭയുഗ്മം
നെഞ്ഞത്തുചേൎത്തുപുണരുമ്പൊഴുതുൾക്കുരുന്നിൽ
സഞ്ജാതമാം സുഖമൊരമ്പതിരട്ടികൂടും (൩൦)

ഇതാ എൻെറ ഭവനം അകത്തേയ്ക്കു കടക്കുകതന്നെ (കടന്നു നേരെ നോക്കീട്ടു)

ചിന്നംപ്രകാശമിയലുംമണിഭൂഷണങ്ങ
ളുന്ന്യൂനമേററവുമണിഞ്ഞുനിറഞ്ഞമോദാൽ
ധന്യാംഗനാകുലശിരോമണിമന്ദമിപ്പോ
ളെന്നെസ്മിതത്തൊടെതിരേററിതവന്നിടുന്നു. (൭)

(അനന്തരം വിദ്ട്യാധരി പ്രവേശിക്കുന്നു)

വിദ്ട്യാധരൻ— കട്ടിതപമേറിയൊരുനിന്മുലചേൎത്തനന്നാ
ണ്ണൊട്ടിപ്പിടിക്കുകമടിക്കരുതൊട്ടുമിപ്പോൾ

വിദ്ട്യാധരി— (ആലിംഗനംചെയ്യുന്നു.)

വിദ്ട്യാധരൻ— ചട്ടററനിൻകുചതടീപരിരംഭമൂല
മൊട്ടല്ലമന്മനസിതേന്മൊഴിമോദഭാരം ()

വിദ്ട്യാധരി— എന്താണിത്ര നേരംവൈകിയത.

വിദ്ട്യാധരൻ— കാമവിരഹതപ്തയായ രതിയുടെ ദുഃഖംക ണ്ടിട്ട ഞാൻകുറച്ചുനേരം അന്ധനായിനിന്നുപോയി.

വിദ്ട്യാധരി— രതിക്കുവന്ന ഒരം ദുഃഖം കേൾക്കുന്നവൎക്കുകൂടി സഹിപ്പാൻ വയ്യാത്തതാണ്. എന്തെല്ലാം പറഞ്ഞുകൊണ്ടാണ രതിദുഃഖിക്കുന്നത.

വിദ്ട്യാധ— മോഹാലസ്യംകളഞ്ഞിടരുതതിഘനമ
ക്ലിഷ്ടമാണെന്നിവണ്ണം
ഹാഹാഞാനെത്രചൊല്ലിടിലുമിതുബത
കേൾക്കാത്തതെന്തേവസന്ത
മോഹിപ്പിക്കുന്നൊരസ്മൽപതിയുടെ
കുളുൎമ്മെചുട്ടുപൊട്ടിച്ചവാറെൻ
ദേഹംവിട്ടോരവന്തന്നൊടുകഠിനതയാൽ
തുല്യനായിടുവാനോ (൮)

പാരാതീരേഴലോകാന്തരമതിൽമരുവുംസുന്ദരന്മാൎക്കശേഷം
പാരംമുഖ്യോപമാനംതവസഖിയുടെനൽഗാത്രമത്യന്തപൂജ്യം
പാരിപ്പോൾപാരമായിസ്ശിവശിവധരണിരേണുജാലങ്ങളോടും
പാരങ്കാരോററു ചിന്നിച്ചിതറിയിതപറക്കുന്നിതിമട്ടിലായി (൯)

മാനത്തങ്ങിന്നെമന്ദമന്ദമുയരുംചേണാൎന്നൊരേണാങ്കനേ
മാനിക്കാത്തവരേയുമാസകലവുംനില്ലാതെകൊല്ലുംഭവാൻ
ദീനതാപംസഹിയാതെകണ്ടുകരയുന്നിച്ചന്ദ്രനെക്കണ്ടുകൊ
ണ്ടൂനംവിട്ടൊരുദ്വേഗമോടുമെഴുനീററിടാത്തതെന്താണഹോ ()

നന്നായില്ലിതുമതസഖൻെറതെളിയുന്നങ്കത്തൊടൊക്കുന്നതി
ല്ലെന്നാക്കുങ്കുമചിത്രകംമൃദുകരാബ്ജംകൊണ്ടുമാച്ചാദരാൽ
എന്നോമൽനിടിലസ്ഥലേമൃഗമദപ്പൊട്ടൊന്നുകുത്തിച്ചുടൻ
നന്ദിസ്സംതവഭാവമോത്തധികമാസ്സുത്തുന്നുചിത്തമ്മമ (വൃ൨.)

പെട്ടന്നൊന്നുടെബന്ധുതൻപ്രഭമറച്ചീടുംമഴക്കാറിനോ
ടിച്ചപ്പെട്ടൊരുനിൻകരികുഴലുഞാൻകെട്ടുന്നതുണ്ടെന്നുടൻ
കെട്ടിച്ചിങ്ങിനെവേണമെന്നൊരുരസത്തോടേചിരിസ്സുന്നനിൻ
ചട്ടററീടിനവക്രമോത്തധികമാസ്സുത്തുന്നുചിത്തമ്മമ (വൃ൩)

നിങ്കാൽമാന്തളിർകൊങ്കപൂങ്കുലരദംവാസന്തികാകുഡ്മളം
കങ്കേളിപ്പുതുപുഷ്പമീച്ചൊടികചംഭൃംഗംശശാങ്കൻമുഖം
മങ്കേബാന്ധവസംഗസൌഖ്യവുമിനിസ്സേകുന്നുനിനിത്യമെ
ന്നെങ്കൽപ്രേമമെഴുംതവൊക്തികരുതിക്കത്തുന്നുചിത്തമ്മമ ( )

ചാരുത്വത്തൊടുപുഞ്ചിരിപ്പുതുമയുംകേളീകടാക്ഷങ്ങളും
നേരമ്പോക്കുകലന്നിടുന്നമൊഴിയുംലീലാവിലാസങ്ങളും
ഓരോന്നേവമെടുത്തെടുത്തുപറയുന്നെന്തിന്നുതേസർവ്വവും
പാരാതിപ്പൊഴുതോററമോത്തധികമാസ്സുത്തുന്നുചിത്തമ്മമ (വൃ൫)

ധന്യേനൊമ്മടെമാനസേന്ദ്രിയമതിപ്രാണങ്ങളിഷ്ടത്തിനാ
യൊന്നായെന്നതുപോലെദേഹമതുമിങ്ങൊന്നായിവന്നീടുവാൻ
നന്നായിട്ടുമുറുക്കിയൊന്നുപരിരംഭംചെയ്യുവൻനിന്നെഞാ
നെന്നാങ്ങുന്നുപുണന്നതോത്തധികമാസ്സുത്തുന്നുചിത്തമ്മമ (വൃ൬)

എന്നുംമററും ഭ്രാന്തപിടിച്ചപോലെ വസന്തത്തിനോടും കാമനോടും നിലവിളിച്ചുപറഞ്ഞുംകൊണ്ടാണ രതി ദുഃഖിക്കുന്നത.

വിദ്യാധരി— ഇതൊക്കെ കേട്ടിട്ട എൻെറ മനസ്സ വ്യസനംകൊണ്ടവല്ലാതെകണ്ടാവുന്നു. ഞാനെന്താണ ചെയ്യേണ്ടത.

(അണിയറയിൽ)

എന്തയ്യോചെയ്യതിപ്പോളമൃതകര
കരംകൂടിയേൽക്കുന്നനേരം
ചെന്തിയ്യിൻജ്വാലതട്ടുന്നതിനുസദൃശ
മായ്ഹന്തഞാൻവെന്തിടുന്നു
ചെന്താംബ്ബാണൻമരിച്ചെങ്കിലുമൊരു

കറവിപ്പായവന്തൻശരത്തിൻ
സന്താപത്തിന്നപൈചാകിലുമിഹ
പുളിമൊഴിന്നുപോവാത്തപോലെ—എന്ന

വിദ്യാധരൻ— ഇതാരുടെ ഒച്ചയാണ്.

ശ്രുകംശോകംതേടാവിരവിനൊടഹോവീണകരയും
പികങ്ങൾക്കങ്ങുണ്ടാമഴലഥകഴങ്ങുംകുഴലുകൾ
പ്രകമ്പംചേൎന്നോരീമൃദുലമൊഴികേട്ടെങ്കിലതുമ
ല്ലകംപാരംവേവുംകഠിനതരകല്ലിന്നുമധുനാ (൯൯)

വിദ്യാധരി— നോക്കാരുടേയാണെന്നറിവാൻ പുറത്തേക്കിറങ്ങുക. (രണ്ടാളും നടക്കുന്നു—വിദ്യാധരി നോക്കീട്ട്) ഇതാ ഈ നിലാവുമിററത്ത സഖികളോടൊരുമിച്ച പാൎവ്വതി ഇരിക്കുന്നു.

വിദ്യാധരൻ— (നോക്കീട്ട)

ഹരഹരസുമശരഹരനുടെവിരഹമഹാതങ്കസങ്കടത്താലെ
കരളുരുകിഞ്ഞു കിഞ്ചനകരയുംഗൌരീവിലാപമാണിതഹോ

ഇവിടെ നോക്ക നില്ക്കണ്ടെ: അങ്ങോട്ടതന്നെപോക. (രണ്ടാളും പോയി)

(വിഷ്കംഭം കഴിഞ്ഞു)

(അനന്തരം ജയവിജയമാരോടുകൂടി ഇരുന്നുംകൊണ്ട ശ്രീപാൎവ്വതി പ്രവേശിക്കുന്നു)

ശ്രീപാൎവ്വതി— എന്തയ്യോചെയ്യതിപ്പോൾ— (എന്ന ഒന്നുകൂടി ചൊല്ലുന്നു.)

ജയ— ഹിമകരമുഖിയാളേപല്ലവംമുത്തുപുഷ്പം
ഹിമരസമിവയെല്ലാംമെയ്യിൽനന്നായണിഞ്ഞ
ഹിമശിലയിതിൽമന്ദംനീശയിച്ചാലുമിപ്പോൾ
ഹിമഗിരിതനയേനിന്നംഗതാപാഗമിപ്പാൻ (൱)

വിജയ—സരസിജശരതാപംകൊണ്ടുമാൽപൂണ്ടിടുംതൻ
പരിമൃദുലശരീരത്തേയുമിപ്പോളുനക്കാൻ
ഉരുതരമെളുതല്ലാതുള്ളൊരീശൈലകന്യ
ക്കുരുതരുതണിവാനെന്നുള്ളതോതേണമോഞാൻ (൱൧)

ജയ— എന്നാൽ നോക്കണിയിക്ക (ചന്ദനംപൂശുന്നു)

പാർവ്വതി—

വിഷമംമലയജരസമിതുവിഷമിപ്പാൻമെയ്യുചുട്ടുകത്തുന്നു
വിഷധരകലസംഗത്താൽവിഷമിതിനുണ്ടായിയെന്നുണ്ടോ

വിജയ— (തളിരാണിയിക്കുന്നു)

പാർവ്വതി—

ചെന്തീയ്യിൻജ്വാലയെട്ടത്തെന്തിഹവെസ്സുന്നനിത്തളെൻതനുവിൽ
സന്തതതാപമിതോർത്താൽവെന്തുമരിക്കുന്നതാണഗുണമെന്നോ

(വിചാരിച്ചിട്ട)

ഇന്നിപ്പോളെൻതനുവിലിങ്ങിനെതിയ്യുവയ്യു
തിന്നുള്ള കാരണമറിഞ്ഞുപറഞ്ഞിടാംഞാൻ
ധന്യൻപുരാരിഭസിതപ്രിയനിങ്ങൊരിക്കൽ
തെന്നംഗഭസ്മമതണിഞ്ഞിട്ടുമെന്നതല്ലേ (൯ൽ)

വിജയ—(മുത്തുമാലയണിയിച്ചിട്ട)

മുത്തുമാലയിതുകൊണ്ടുവന്നിതാ
മുത്തുമാലയികറച്ചുകന്നിതോ

പാർവ്വ— ഇസ്ഥിതിയ്ക്കിവിടെദേശ്ധയായൊരെ
ന്നസ്ഥിതാക്കമൊട്ടദേവരേകണം (൯൫)

ജയ— (പൂമാലയണിയിച്ചിട്ട)

ഇച്ചകലന്നസുമങ്ങൾകറച്ചുകലത്താക്കിട്ടുന്നിതോനിന്നാൽ

പാർവ്വ- പിച്ചകമലർനിരകാമപ്പിച്ചകമലരിൽക്കലമ്പലാക്കുന്നു

ജയ— മഞ്ഞതാംശിലയിതിൽകിടക്കനീ
മഞ്ജുളാംഗിതവമെതണക്കുവാൻ

പാർവ്വതി— (കിടന്നിട്ടുരുണ്ടുംകൊണ്ട)

കഞ്ജബാണശിഖിതൻെറശക്തിയാൽ
കാഞ്ഞിട്ടുന്നിതുടലേറമിപ്പൊഴും

കന്തത്താൽമമദേഹമാസകലവും
കത്തീട്ടതിന്മേല്ക്കുമേൽ
ചന്തത്താൽമുളകങ്ങരച്ചുടനുടൻ
തെററന്നുപററിക്കയോ
ചെന്തിയ്യിൻകനൽവാരിമേൽക്കച്ചാ
തികയോഹാഹാവിഷംതേക്കയോ

എന്തയ്യോപരിതാപമിന്നിതുകളഞ്ഞീ
ടാൻതുനിഞ്ഞിടുവിൻ (൪)

ജയവിജയമാർ— (വിശറിയിൽ പനിനീർ തളിച്ച വീശുന്നു)

വിജയ— പാർവ്വതി ഇവിടുന്നിപ്പോൾ മനസ്സുകൊണ്ടുഴച്ചിട്ട ഈ കാമത്തിച്ചൂടൊക്കെ ശരീരംകൊണ്ടുസഹിച്ചുതുടങ്ങിട്ട കുറച്ചുനേരമായില്ലെ. ശരീരരക്ഷയ്ക്കിനി കുറച്ചുനേരംധൈര്യംപിടിച്ചുംകൊണ്ട മനസ്സുകൊണ്ടുസഹിക്ക. വലത്തെ ചുമല ഭാണ്ഡംഎടുത്തിട്ട കഴച്ചാലെടത്തെ ചുമലിലിടുക. എടത്തെ ചുമല കഴച്ചാൽ വലത്തെ ചുമലിലിടുക, ഇങ്ങിനെമാറിമാറിയായാലല്ലെ കുറച്ചുഭേദം.

(കാവൽക്കാരത്തിപ്രവേശിച്ചിട്ട)

ഇന്നരിമയൊടിതുകേൾക്കകകിന്നരിമാരിഹപുറത്തുവാതുക്കൽ
സുന്ദരിയങ്ങേക്കാണ്മാൻവന്നരനാഴികയതായിനിൽക്കുന്നു

പാർവ്വതി— എന്നാലവരെ കൂട്ടിക്കൊണ്ടുവരൂ-

കാവൽക്കാരത്തി— കല്പനപോലെ (പോയി)

പാ—മനസിജതാപംപരജനമനമറിക്കായ്വാനുമുടലുകാപ്പാനും
ഇനിയൊരുനാഴികനേരംമനമേനീതാൻസഹിച്ചിരിക്കേണം

(മനസ്സുറപ്പിച്ചു എണീററിരിക്കുന്നു)

ജയ—(നോക്കീട്ട)

ആശ്ചര്യതായിട്ടമിവളുടെധൈര്യമതായൊരുമേഘപടലത്താൽ
ശൌര്യമെഴുംകാമാനലസൂര്യനശേഷാമറഞ്ഞുപോയിപ്പോൾ

വിജയ —

മാനഞ്ചേന്നമഹീധരാധിപതിതൻനൽപുത്രിയായുള്ളൊരീ
മാനഞ്ചുംമിഴിതാതസാമ്യമധികംപ്രത്യക്ഷമാവുംവിധം
ഊനംചെററണയാത്തൊരത്തൽമറവാക്കിടുന്നുസർവ്വത്തെയും
നൂനംചേതസിധൈര്യമുള്ളവർസഹിക്കുംവേണ്ടിവന്നീടുകിൽ

പാർവ്വതി— മഞ്ഞുകല്ലൊക്കെ അലിഞ്ഞുപോയ്യി ഇല്ലെ.

ജയ— ഉവ്വ

പാർവ്വതി— നന്നായി. ഈ ശീതോപചാരസാധനങ്ങളെയൊക്കെ കളയൂ

ജയ— അങ്ങിനെതന്നെ എന്ന (അതുചെയ്യുന്നു)

(അനന്തരം രണ്ടു കിന്നരിമാർ പ്രവേശിക്കുന്നു)

ഒരുത്തി—പരഭൃതികെ നോക്കു. ഈ നിലാവുമിററം ബഹുവിശേഷംതന്നെ.

നിലവുംകിരാതികളുമിഹ
 നലമൊടുശശികാന്തമണികൾകൊണ്ടല്ലൊ
പലചിത്രപ്പണിയെഴുമീ
 സ്ഥലമതിനൊട്ടല്ലകാണ്കെവിസ്താരം

പരഭൃതിക— രാഗമാലെ ശരി

മഞ്ഞാലുംമതിബിംബകാന്തിനികരാതട്ടീട്ടലിഞ്ഞീടുമീ
മഞ്ജുശ്രീശശികാന്തരത്നമിതൊലിപ്പിച്ചുംജലശ്രേണിയും
മഞ്ഞുംചന്ദനചന്ദ്രപൂൎണ്ണമിളിതശ്രീയന്ത്രവാതങ്ങളും
ഭഞ്ജിക്കാതെഴുമിസ്ഥലത്തിലണകിൽതിയ്യംതണുത്തീടുമെ

രാഗമാല— ഇതുനോക്കു.

കോട്ടംവിട്ടൊരുചന്ദ്രകാന്തമണിയാൽകെട്ടിപ്പടുത്തുള്ളൊരീ
ച്ചുട്ടറീടിനതിന്നുതൻപുറമതിൽതിക്കിത്തിരക്കിപ്പരം
പെട്ടോരീപ്രതിബിംബമെന്നകളവുംപൂണ്ടിപ്പൊളിന്ദുക്കൾച
ന്നൊട്ടല്ലിങ്ങുവസിച്ചിടുന്നിതുമതന്നാസ്യംഭജിച്ചീടുവാൻ (൨൰൨)

പരഭൃതിക— രാഗമാലെ പാൎവ്വതിയെവിടെയാണ.

രാഗമാല— (സൂക്ഷിച്ചുനോക്കീട്ട)
താരാധിനാഥമണിവേദിയതിങ്കൽമുല്ല
ത്താരായതിണ്ടുതലയണ്ണയതിന്മലേവം
ചാരീട്ടിതാപ്രിയസഖീയുഗമൊത്തിരിക്കു
ന്നൊരീക്കൃശാംഗിമണിമാമലമങ്കയല്ലെ (൨൰൩)

പരഭൃതിക— ശരിതന്നെ. അതെ. ഇനിക്കാദ്യം. കണ്ടപ്പോൾമനസ്സിലായില്ല. കഷ്ടം, ഇദ്ദേഹമെങ്ങിനെയാണിങ്ങിനെയായത നോക്കു.

കാതില്ലൊന്നോലകയ്യിൽതരിവളയിവയില്ലിക്കുമാരിക്കിദാനീം
പാദത്തിങ്കൽചിലമ്പില്ലരിയൊരുമണിമാലാദികണ്ഠത്തിലില്ല
സാദംദേഹത്തിനൊട്ടല്ലഹഹബതവെളുത്തായിവൎണ്ണംനിനച്ചാ
ലേതാണ്ടൊന്നുണ്ടിവൾക്കിന്നഴലതുചെറുതല്ലെന്നതുംനിൎണ്ണയി

രാഗമാല—എന്തുദണ്ഡമാണിപ്പോളിവൾക്കുള്ളത. [ക്കാം

ശ്രീശിവവിവാഹം

പരഭൃതിക— ഭണ്ഡമാണെന്നറിവാൻതന്നെ ഞങ്ങക്കം. പി ന്നെ എന്തു ഭണ്ഡമാണെന്നെങ്ങിനെയാന്നറിയാ.

പുരുധീരമാനസമതിങ്കലുള്ളതും
പരിചിതസമുദ്രമതിനുള്ളിലുള്ളതും
അറിയുന്നതെങ്ങിനെജനങ്ങൾകാങ്കെനീ
യ്യൊരുഭാവഭേദമതുമില്ലിവൾക്കഹൊ (ഛംപ്പ)

(രണ്ടാളുമടുത്തചെന്നിട്ട)

ഗുണങ്ങളെക്കൊണ്ടഴകുള്ളനാരി
ഗണത്തെയനല്പസമസ്തവേയും
തൃണീകരിക്കുംഭവതിക്കഴകാ
ലിന്നുത്താരങ്ങൾവന്നിടുന്നു (ഫാൻ)

പാൎവ്വതി— നിങ്ങളിരിപ്പിൻ, പാട്ടുതുടങ്ങുകതന്നെ. (കിന്നരി മാരിരിക്കുന്നു)

പാൎവ്വതി— ജയ കുഴിത്താളവും, വിജയ മൃദംഗവും കൊട്ടട്ടെ.

ജയ— (കുഴിത്താളം കൊട്ടുന്നു. മററവർ കുഴിത്താളമൊപ്പി ച്ച ജോടുതംബുരുവും മൃദംഗവും ശ്രുതിക്കുട്ടുന്നു.)

പാൎവ്വതി— ഇപ്പോൾ ശ്രുതി നല്ലവണ്ണം ചേൎന്നു. ഈ ശ്രു തിചേൎന്ന ശബ്ദം കേൾക്കാനെന്താനന്ദമാണ. നാലാളുകൾ കൂ ടി കരയുകയാണെങ്കിലും ചേൎന്നിട്ടു ശ്രുതിയൊന്നാണെങ്കിൽ കേൾക്കാൻ രസമുണ്ടെന്നത ശെരിയാണ.

കിന്നരിമാർ— (നാട്ട, ഗൌളം, വരാളി, ആരഭ, ശ്രീരാഗം, കേദാരം, രീതിഗൌളം, ഹംസധ്വനി ഈ ഘനരാഗാഷ്ടകത്തെ ക്രമേണ പാടുന്നു.)

വിജയ—(മൃദംഗം കൊട്ടുന്നു)

പാൎവ്വതി—(സന്തോഷിക്കുന്നു)

രാഗമാല—ഇനി ഏതരാഗമാണ വേണ്ടത

പാൎവ്വതി—

അന്തരമാമൃഷഭസ്വരമന്തരമെന്ന്യേതഥൈവധൈവതവും
ശുദ്ധമതാംഗാന്ധാരംമദ്ധ്യമമതുതന്നെകാകലിനിഷാദം (ഫംമ)

§ സരിഗമപധനിസയെന്നാ
രൊഹണസരണിസധപമഗരിസസനിപധനിസ
പരിചിനൊടെന്നവരോഹണ
സരണിയിതരിമയൊട്ടൊത്തൊരുരാഗമതാട്ടെ (൧൧൧)

പരഭൃതിക— (സ്വകാൎയ്യമായിട്ടു) ധീമശങ്കരാഭരണത്തിങ്കൽ നിന്നു ജന്യമായ ശങ്കരാഭരണമല്ലെ ഇത-

രാഗമാല— പിന്നെയൊ-

വിജയ— (ശ്രീപാൎവ്വതിയോടു സ്വകാൎയ്യമായിട്ടു) ശങ്കര രാഗമുണ്ടെങ്കിലുള്ളിലുള്ളതതന്നെ പുറത്തുക്ക പറയായിരുന്നു. കഷ്ടം എന്താകാട്ടാ- ശങ്കരാഭരണരാഗമല്ലെയുള്ളു.

കിന്നരിമാർ— (രാഗാലാപനംചെയ്തിട്ടു പല്ലവി പാടുന്നു) ഭരണനിപുണപാഹിമാംശങ്കര-(എന്നു.)

പാൎവ്വതി— (ഒന്നുകൂടി മനസ്സുറപ്പിക്കുന്നു)

രാഗമാല—

സംഗതികളോടുമദ്ദളമിങ്ങിനെനന്നായിണക്കിവായിപ്പാൻ
ഭംഗിയതല്ലൊട്ടുംത്രിദശാംഗനമാൎക്കുംമിടുക്കില്ല (൧൧൨)

പരഭൃതിക—

തീരുമാനമുരചെയ്തിടാമെടൊതീരുമാനമിതുകേട്ടുവെങ്കിലൊ
തീരെമാനമെഴുമപ്സരോമദംതീരുമാനനമവൎക്കുവാടിടും (൧൧൩)

പാൎവ്വതി— (കിന്നരിമാൎക്കു മുത്തുമാല സമ്മാനംകൊടുത്തിട്ടു) ഇവരുടെപാട്ടിന്റെരാജാതിയും മനോധൎമ്മവുംനന്നു. കണ്ഠം പിന്നെ പറയാനില്ലല്ലൊ.

രാഗമാല— ഇട്ടിക്കിൽ മഞ്ഞിന്റെശക്തികൊണ്ടുള്ള കഫദൊഷംകൊണ്ടു ഒച്ച തെളിവാൻ വളരെ പ്രയാസം.

പരഭൃതിക— (ഹിന്തുസ്ഥാനികാപ്പി- ചെമ്പട)

പാലയപാപഹരമഹേശ്വര— പാലയ-
കാലയമാഖിലനാഥപരാൽപര
ബാലശശാങ്കധര— പാലയ-

---

§ സരിഗമപധനിസ എന്നാരോഹണം. സധപമഗരിസസ നിപധനിസ എന്നവരോഹണം. ഇതൊക്കെയുള്ള രാഗമാവട്ടെ.

ദക്ഷമഖാതിഭയങ്കരശങ്കര
രക്ഷിതസന്നികരമഹേശ്വര— പാലയ-
(എന്നുള്ള കീൎത്തനം പാടുന്നു.)
രാഗമാല— (നാദനാമക്രിയ— ചെമ്പട)
കാലകാലദേവപാലയ
ബാലചന്ദ്രമൌലേശങ്കര— കാല-
ലോകമിത്രഫാലനേത്ര
ശോകാപഹതേവന്ദനം— കാല-
അചിരതകരുണാഭവനദേവ
ആഖിലതപമിതുതിക്കേണംമേ— കാല-
(എന്നു പാടുന്നു.)

പാൎവ്വതി— ഇതുനന്നായി.

കിന്നരിമാർ— ഇവിടുത്തെ പാട്ടുക്കൂടി കുറച്ചുകേട്ടാൽ കൊള്ളാമെന്നുണ്ട.

ജയ—അതിപ്പോൾവേണ്ട. പാൎവ്വതിയ്ക്കു വളരെ ക്ഷീണമുണ്ട.

കിന്നരിമാർ— പല്ലവിയും മററുംവെണ്ട. ഒരു കീൎത്തനമായാലും മതി. ഇവിടുത്തെ പാട്ടുകേട്ടാൽ കൊള്ളാമെന്നു നന്നെ ആഗ്രഹമുണ്ട.

പാൎവ്വതി— അങ്ങിനെതന്നെ കുറച്ചുപാടാം. (എന്നു നീലാംബരിരാഗം ആലാചിക്കുന്നു.)

രാഗമാല— (വിചാരം) സാക്ഷാൽ സരസ്വതിയുടെ പാട്ടുക്കൂടെ ഇത്രനന്നല്ല.

പരഭൃതിക— (വിചാരം) ഇതുകേട്ടാൽ കല്ലുകൂടി അലിയും.

കിന്നരിമാർ— (സ്വഷ്ടം)

ഞങ്ങളുടേയുംഗുണമെഴുമങ്ങയുടേയുംമനോജ്ഞഗാനത്താൽ
ഞങ്ങൾക്കിങ്ങുലഭിച്ചതുഭാഗ്യമതൊന്നുതാനല്ലൊ (ഫഹര്)

പാൎവ്വതി — (നീലാംബരി— ത്രിപുട)
വാമദേവവരംദേഹിദേവ
കാമദേവാന്തകശംഭോ
കാലയമഹികരുണാംവിഭോ
ചാലെശിവചന്ദ്രമൌലേ—
(എന്നു എടനെഞ്ഞുപൊട്ടിക്കൊണ്ടു പാടുന്നു.)

ജയവിജയമാർ— (വിചാരം) അയ്യോ- ഈ ദുഃഖമൊതുക്കി പാടാനിപ്പോൾ പാൎവ്വതി വല്ലാതെകണ്ടു കഷ്ണിക്കുന്നുവല്ലൊ.

കിന്നരിമാർ— (വിചാരം) ഇത്രധൈൎയ്യമുള്ളവൎക്ക ഇങ്ങിനെ എടനെഞ്ഞുപൊട്ടേണമെങ്കിൽ എത്രവലിയ ഖണ്ഡമായിരിക്കണം. അയ്യോ വിചാരിക്കാൻവയ്യ. (സ്പഷ്ടം) ഇനി പാട്ടുമതിയാക്കാം. ജയപറഞ്ഞപ്പോഴും ഞങ്ങളിത്ര വിചാരിച്ചില്ല. (കരഞ്ഞുംകൊണ്ടു) കഷ്ടേ ഇപ്പോൾ ഞങ്ങൾ കാരണമായിട്ടു ഇവിടുന്ന കുറച്ചുഖണ്ഡിച്ചുവല്ലൊ.

പാൎവ്വതി— അതുകൊണ്ടൊന്നുമില്ല. നിങ്ങളുടെവാക്കിനെ കേൾപ്പാനിപ്പോൾ ഇനിക്ക ശക്തിയില്ലല്ലൊ. എന്നുള്ള വിചാരംകൊണ്ടാണ് ഞാനിപ്പോൾകുറച്ചു ഖണ്ഡിക്കുന്നത.

പരഭൃതിക— (സ്വകാൎയ്യമായിട്ടു) പരന്മാൎക്കുപകാരത്തിനെന്നുതന്നെയല്ല- നേരംപോക്കിനായിട്ടുംകൂടി താൻതന്നെക്ലേശിക്കും അങ്ങിനെയാണിവിടുത്തെ പ്രകൃതിയെന്നിപ്പോൾ നല്ല നിശ്ചയം വന്നില്ലെ- നോക്കു- സൌശീല്യഗുണത്തിന്റെ ഒരു രീകവ.

രാഗമാല— സൌശീല്യഗുണത്തിന്റെമാത്രമല്ല.

സമ്പത്തുംതാഴ്മയുംദാനവുമഴകുമഹോധൈൎയ്യഗാംഭീൎയ്യതേജ
സ്സമ്പത്തുംസന്തതോത്സാഹവുമതികൃപയുംബുദ്ധിയുംമുഗ്ദ്ധവാക്കും
കമ്പംകൂടാതെസൽഭാഗ്യവുമിവയുടെനൽപ്പൂൎത്തിയുംകീൎത്തിയുംകേ
ളമ്പോടീവണ്ണമാൎക്കുള്ളതുനിഖിലജഗന്നാഥനുംനാസ്തിതന്നെ

കിന്നരിമാർ—എന്നാലിനി ഞങ്ങൾഉടനെവന്നുകൊള്ളാം

പാൎവ്വതി— അങ്ങിനെയാട്ടെ- (കിന്നരിമാർപോയി)

പാൎവ്വതി— ജയേ ഞാനെഴുതീട്ടുള്ള ഭഗവാന്റെ സ്വരൂപം എവിടെയാണ.

ജയ— ഇവിടെതന്നെയുണ്ടല്ലൊ. (എന്ന ചിത്രപടത്തെ എടുത്തുകൊണ്ടുചെല്ലുന്നു.)

പാൎവ്വതി— (മേടിച്ചു വളരെനേരംനോക്കി വൎണ്ണിച്ചു രണ്ടു മൂന്നു ദീൎഘശ്വാസമിട്ടിട്ടു)

എല്ലാടവുംശിവഭവാൻപരിപൂൎണ്ണനാണെ
ന്നല്ലോമഹാമതിയെഴുന്നവർചൊല്ലിടുന്നു
മെല്ലെബ്ഭവാനിലനുരാഗമെഴുന്നൊരെന്നെ
ത്തെല്ലുംമഹേശതെളിവോടറിയാത്തതെന്തേ (ഫലം)

ജയ— വാണിക്കാതങ്കമേറുന്നറിവുമമലമാം
ശീലവുംലക്ഷ്മികണ്ടാൽ
നാണിക്കുന്നോരുസൌന്ദൎയ്യവുമപര
ഗുണംസൎവ്വവുംസൎവ്വകാലം
കാണിക്കുംനീക്കമില്ലാതെഴുമിവളെ
വെടിഞ്ഞീടുമങ്ങൎഹ്ഹയുക്തം
സ്ഥാണുത്വംഹന്തസൎവ്വജ്ഞതയനുചിത
യെന്നെന്മതംയുക്തിയുക്തം (൧൧)

പാൎവ്വതി— ശിവ- ശിവ- നേരമ്പോക്കായിട്ടും വലിയആളുകളെ കൊണ്ടിങ്ങിനെ പറയരുത.

ജയ— എന്താണത-

പാൎവ്വതി— ഇനിക്കിഗ്ഗുണങ്ങളുണ്ടോ ഇല്ലയോഎന്നുള്ള ആലോചന അവിടെ ഇരിക്കട്ടെ-

ഇമ്മായാകൃതമാംഗുണഭ്രമമതില്ലൊട്ടുംമനക്കാമ്പതിൽ
ചെമ്മേയാതൊരുദേവനുള്ള ചരണംസേവിച്ചിടുംമൎത്ത്യനും
വന്മാഹാത്മ്യമെഴുന്നവനുവരുമോപാൎത്താൽഗുണഭ്രാന്തിനീ
യ്യിമ്മാപാപമൊഴിപ്പതിന്നുശിവനാമത്തെജ്ജപിക്കാദരാൽ ()

വിജയ— എല്ലായ്പ്പോഴുംഭവൻതൻതിരുവടികൾഭജി
ക്കുന്നൊരിഞ്ഞങ്ങളിൽചെ
റ്റില്ലാകാരുണ്യമെന്നിങ്ങിനെവരുവതി
നിന്നെന്തഹോബന്ധമോൎത്താൽ
ചൊല്ലാനീടുന്നദേവാസുരമുനിമനുജ
ന്മാരിലങ്ങയ്ക്കെഴുന്ന
മെല്ലാംകല്യാണശീലാലയശിവ
ചിലവായ്പ്പോയിതോപോററിശംഭോ (൧൩)

പാൎവ്വതി— എന്താണപറഞ്ഞത കരുണാസാഗരനായി കരുണാമയനായിരിക്കുന്നആൾക്ക കരുണ ഒടുങ്ങുമോ.

വിജയ— എന്നാൽ എന്താണിപ്പോൾ അദ്ദേഹം നൊമ്മടെനേരെ ദയവെക്കാത്തത.

പാൎവ്വതി— വേണ്ടതുപോലെ ഭജിക്കാഞ്ഞിട്ടുതന്നെ.

വിജയ— എന്നാൽ എങ്ങിനെയാണ ഭജിക്കേണ്ടത.

പാൎവ്വ-പഞ്ചേന്ദ്രിയങ്ങളെ മനസ്സോടടക്കിവെച്ചു
പഞ്ചാഗ്നിമദ്ധ്യമതിൽനിന്നുതപിച്ചുകൊണ്ടു
പഞ്ചാസ്യനായപരമേശ്വരനെസ്മരിച്ചു
പഞ്ചാക്ഷരംജപമൊടൊത്തുഭജിച്ചിടേണം (൫൨൦)

വിജയ— അയ്യോ അതൊക്കെ നൊമ്പരാൻക്ക സാധിക്കുമൊ

പാൎവ്വതി— സാധിക്കാ എന്നെന്താ- വേണമെങ്കിൽ സാധിക്കും- എല്ലാത്തിനും മനസ്സല്ലേപ്രമാണം.

ജയ— ഇവിടെയ്ക്കു സാധിക്കുമായിരിക്കും. വെണമെങ്കിൽ സ്വഭാവത്തെത്തന്നെ ജയിക്കുവാനും കഴിയുമല്ലൊ.

വിജയ— ഇവിടുത്തെ അമ്മ സമ്മതിക്കണ്ടെ.

പാൎവ്വതി— ആ വിചാരം ഇനിക്കും ഉണ്ടു. ഇങ്ങിനെഉള്ള കാൎയ്യങ്ങളെ മുടക്കാൻ അതിസ്നേഹക്കാരും അസൂയക്കാരും ആവുന്നേടത്തോളം ഉത്സാഹിക്കും. (ആലോചിച്ചിട്ടു) നന്മയ്ക്കുവേണ്ടി അമ്മയേയും വിടേണമെന്നുതന്നെ വരും ഉള്ളൂ.

വിജയ— ശെരിയാണു- വേണ്ടതങ്ങിനെതന്നെയാണു. പക്ഷെ ഇതിനവളരെ ഞെരുക്കമുണ്ടു.

ജയ-കാമദേവനുടമെയ്യുചുട്ടോരിവാമദേവനതിധീരമാനസൻ
കാമമോടിഹവശത്തിലാകുമോകാമമുൾക്കടതപസ്സുചെയ്കിലും

പാൎവ്വതി— ഭഗവാനെ ഭൎത്താവാക്കേണമെന്നുള്ള വിചാരമെകദേശം- ചന്ദ്രനെപ്പിടിക്കണമെന്നപൊലെയാണു- എങ്കിലും തപസ്സുകൊണ്ടു സാധിക്കുമെന്നാണപ്രമാണം.

“യദ്ദുഷ്കരംയദ്ദുരാപംയദ്ദുൎഗ്ഗംയച്ചദുസ്തരം
തത്സൎവ്വംതപസഃപ്രാപ്യംതപോഹിദുരതിക്രമം” എന്നല്ലേ.

(അണിയറയിൽ)

രാവെല്ലാംസരസീരുഹാക്ഷികളടച്ചുംകൊണ്ടുതാപംസഹി
ച്ചേവംഭാവമെഴുന്നപത്മിനിതപസ്സത്യുഗ്രമാചെയ്കയാൽ
കൈവിട്ടങ്ങുഗമിച്ചൊരക്കഭഗവാൻരണ്ടാമതുംവേൾക്കുവാ
നാവിൎഭൂതമതായരാഗമൊടിതാനന്നാഗ്ദ്ദരുന്നുണ്ടഹോ— എന്ന

ജയ— ഉപശ്രുതിനന്നായി.

പാൎവ്വതി—നോക്കിനിക്കുളിക്കാൻ പോവുക. (എല്ലാവരുംപോയി.)

തപോനിശ്ചയം എന്ന രണ്ടാമങ്കം കഴിഞ്ഞു.

——ം൦ഃ൦ഃ൦ം——

# ഉമാവിവാഹം.

## മൂന്നാമങ്കം.

---

(അനന്തരം ഹരിക്കാരൻ പ്രവേശിക്കുന്നു.)

ഹരിക്കാരൻ—കരയുംബത്വവായിൽനിന്നുചാടും
നരയുംക്കുനപിടിച്ചൊരിനടപ്പും
ജരയുംമമപല്ലുപോയവായും
നരയുംപാൎക്കിലെത്രയുംവിചിത്രം (൧൨൩)

എന്നോളം വയസ്സായിട്ടുള്ളആളുകൾ ഇപ്പോൾ ഈ പട്ടണത്തിലില്ല. ഇനിക്കനടപ്പാൻതന്നെ ഞെരുക്കമുണ്ട എങ്കിലുംപുറപ്പെടുകതന്നെ. പാൎവ്വതി ഇന്നതന്നെ കാട്ടിലേക്ക പോവാനൊരുച്ചിട്ടുണ്ടോ എന്നറിയേണമല്ലൊ. (നടന്നുംകൊണ്ട എല്ലാടവും നോക്കീട്ട) ഈ പട്ടണമിങ്ങിനെ ഞാൻകണ്ടിട്ടില്ല.

പാട്ടില്ലാട്ടമതില്ലചൂതുകളിയില്ലിക്കാലമിങ്ങാൎക്കുമേ
കോട്ടംവിട്ടൊരുബാലലാളനയുമില്ലുത്സാഹമില്ലൊന്നിനും
കാട്ടിൽച്ചെന്നുതപസ്സിനായുമഗമിച്ചീടുന്നുവെന്നിങ്ങിനേ
കേട്ടിട്ടിപ്പുരവാസികൾക്കധികമായുൾത്താപമുണ്ടാകയാൽ

പരോപകാരത്തിനുതൽപ്പരത്വവും
പരംമിടുക്കുംഗുണമേററമിന്നിയും
ചിരംവിളങ്ങുന്നിവൾപോയിടുമ്പൊഴി
പ്പുരംതപിക്കാതെഭവിപ്പതെങ്ങിനെ (൧൨൪)

(ആലോചിച്ചിട്ട)

എങ്ങിനെയാണ ഈ പാൎവ്വതി കാട്ടിൽചെന്നു കഴിച്ചുകൂട്ടുക.

ചന്തംചിന്തുന്നരിയൊരു കളിത്താമര പ്പൂവിനേന്തും
ഗന്ധന്തേടാനഴകിലണയുന്നോരുവണ്ടിങ്കൽനിന്നും
എന്തെന്നില്ലാത്തുരുഭയമെഴുന്നിക്കുമാരിക്കുന്നേകം
ജന്തുവ്രാതംതടവുമടവീവാസമത്യന്തകഷ്ടം (൧൨൫)

മന്ദാമന്ദംസഖിവിശറികൊണ്ടങ്ങുവീശുന്നനേര
ത്തൊന്നാഞ്ഞായാലതുപൊഴുതതിൻകാററുതാനേററുവേഗാൽ
നന്നാസ്ലാട്ടുന്നിവളിന്നിമഹാവാതവർഷാതപംകൊ
ണ്ടുന്നിദ്രത്വത്തൊടുകഥമഹോവന്തപംചെയ്യുമോർത്താൽ

(രണ്ടു മൂന്ന ദീൎഘശ്വാസമിട്ടിട്ട കണ്ണീരോടുകൂടി) ഈ വയസ്സുകാലത്ത ഇനിസ്സിതൊക്കെ കാണേണ്ടിവന്നുവല്ലൊ.

നന്നായ്മാത്രകചംകുടിച്ചുമടിയിൽപാൎക്കുമ്പൊഴുംചെന്നിട്ട
ന്നെന്നെക്കാണുകിലേററുവേഗമൊട്ടുക്കൽചേൎന്നുകൊണ്ടിങ്ങനെ
എന്നെത്തൊളിലെടുത്തിടേണമഴകോടങ്ങെന്നുബാല്യത്തിലീ
ക്കന്നൽക്കണ്ണികഥിസ്സുമിന്നതുനിനച്ചുൾത്താരുകത്തുന്നമെ

(ആലോചിച്ചിട്ട) വരട്ടെ വ്യസനിക്കാൻ സൂക്ഷ്മമറിയുംമുമ്പിൽ പരിഭ്രമിച്ചാൽ പന്തിയാവില്ലല്ലൊ. അമ്മയുടെ വാക്കിനെ കേൾക്കാതെ കണ്ടിരിക്കില്ല എന്നതന്നെയാണല്ലൊ, വിശ്വസിക്കേണ്ടത. (വലത്തുപുറത്തേക്ക നോക്കീട്ട) ഇതായി പാൎവ്വതിയുടെ ഭവനം. അകത്തേക്ക കടക്കുകതന്നെ. (കടന്നിട്ട) മോളിലൊ ചോട്ടിലൊ എവിടെയാണാവൊ ഇപ്പോൾ പാൎവ്വതി.

(അണിയറയിൽ)

അങ്ങിനെ അഛൻ സമ്മതിയ്ക്കാതെ ഇരിക്കില്ല" (എന്ന·)

ഹരിക്കാരൻ—പാൎവ്വതിമോളിലാണ. ഒച്ചകേൾക്കുന്നുണ്ട.

(അണിയറയിൽ)

"സമ്മതിച്ചു എന്നതന്നേയല്ല, ഇങ്ങിനെ വേണമെന്ന പറഞ്ഞിട്ട പിന്നേ ഇവിടുത്തോട പറവാൻ കുറച്ചു പറഞ്ഞയച്ചിട്ടുണ്ട" (എന്ന)

ഹരി— വിജയയാണീപറയുന്നത എന്നുതോന്നുന്നു.

(അണിയറയിൽ)

ബാലേതീവ്രതപസ്സിനാൽത്ഥിനിനക്കീവണ്ണമുണ്ടാകുവാൻ
ബാലേന്ദുജ്ജ്വലശേഖരന്റെകൃപയുംമുജ്ജന്മപുണ്യങ്ങളും
ചാലേമൽക്കുലഭാഗ്യവുംത്രിഭുവനത്തിന്നായ്സുഖംനൽകിടും
കാലത്തിൻഗതിതാനുമാണെയിശ്ശുഭേഹേതുക്കളോൎക്കുംവിധൌ

അതുകൊണ്ടു"ശുഭസ്യശീഘ്ര"മെന്നു
ള്ളതിനെത്തന്നെനിനച്ചുവൈകിടാതെ

ധൃതിപൂണ്ടു തപസ്സു ചെയ്തു കൊള്ളു
ന്നതിനായ്ശോകവനത്തിനിന്നു തന്നെ — എന്ന

ഹരി— ഇനിപ്പാൎവ്വതി ഇന്നെങ്ങിനെ എങ്കിലും പോവാതെ ഇരിയ്ക്കില്ല. അഛന്റെ സമ്മതംകൊണ്ടു അമ്മയുടെ വിരോധം നിസ്സാരമായല്ലൊ. ഇനിഎന്താണു വേണ്ടതു വ്യസനിയ്ക്കതന്നെ. അല്ലാതെകണ്ടു ഒരു വഴിയും കാണ്മാൻ ഞെരുക്കംതന്നെ.

ഇന്നാൎയ്യൻതാനിവിടെനിന്നുവനത്തിലേയ്ക്കു
നന്നായ്ത്തപസ്സിനുജവേനഗമിച്ചിടുന്നോൻ
എന്നെന്നൊടേംമനയതാംമലമങ്കചൊല്ലു
മന്നേരമാവ്യസനമിങ്ങുസഹിയ്ക്കവയ്യേ (ഫന്ഫ)
അതുകൊണ്ടു തിരിച്ചു പോവുകതന്നെ (എന്നപോയി.)

(വിഷ്കംഭം കഴിഞ്ഞു.)

---

(അനന്തരം ജയവിജയമാരോടുകൂടി ശ്രീപാൎവ്വതി പ്രവേശിക്കുന്നു.)

ജയ— പാൎവ്വതിയുടെ ഉത്സാഹം തന്നെയാണു ഒന്നാമത.

വിജയ— ഇവിടുത്തെ അച്ഛനു അറിവും ധൈൎയ്യവും ഉണ്ടെങ്കിലും അതിസ്നേഹംകൊണ്ടു ഇത്രവേഗത്തിൽ സമ്മതിയ്ക്കില്ലന്നായിരുന്നു എന്റെ പക്ഷം. ഇതൊരത്ഭുതംപോലെ തോന്നുന്നു.

കൃത്യാകൃത്യവിവേകവുംസുദൃഢമായ്കൃത്യത്തിലുത്സാഹവും
വ്യത്യാസങ്ങൾഭവിച്ചിടാതെഹൃദയേമറേറതിൽവിദ്വേഷവും
ഇത്യാദ്യഗ്ര്യഗുണങ്ങൾനല്ലൊരറിവുംധീരതയുംകൂടിടും
സത്തുക്കൾക്കുസദാപിചേരുമതിനെന്താശ്ചൎയ്യമാൎയ്യാശയേ

ജയ—ഇന്നെപ്പോഴാണുപുറപ്പെടേണ്ടതു പാൎവ്വതി. അച്ഛനെന്താണു കല്പിച്ചയച്ചിട്ടുള്ളതു.

വിജയ—ഏഴുനാഴികപുലരുമ്പോൾ ഇന്നു യാത്രപുറപ്പെടാൻ മുഹൂൎത്തമുണ്ടു. അപ്പോൾ പുറപ്പെടത്തക്കവണ്ണം ജാഗ്രതയായി ഇരിക്കാനാണു.

ജയ— എന്നാൽ ബദ്ധപ്പെടണം. ഇനിരണ്ടുമൂന്നു നാഴികയേത മസമുള്ളു.

പാൎവ്വതി—പുറപ്പെടാനെന്താണു വട്ടംക്കൂട്ടാനുള്ളതു. വേണമെങ്കിൽ ഇപ്പോൾതന്നെ പുറപ്പെടാം.

വിജയ— തപസ്സിന്ന പോകുമ്പോൾ എന്താണിവിടുന്ന കൊണ്ടുപോവാനുള്ളത. ചമത, പുല്ല, മരവിരി ഈ വക വസ്തുക്കൾ കാട്ടിൽ ഉണ്ടാവുന്നതല്ലെ.

ജയ—അതല്ല. ഇഷ്ടമായിട്ടുള്ള ആളുകളോടൊക്കെ യാത്ര പറയണ്ടെ.

പാർവ്വതി—അതും വേണ്ട. അതി സ്നേഹക്കാരാരും ഇത സമ്മതിയ്ക്കില്ല. പിന്നെ അവർ പറഞ്ഞത കേട്ടില്ലഎന്ന വരുത്തേണ്ട. അതല്ലേനല്ലത.

ജയ—അതെ.

(അനന്തരം ഉപമാതാവായ സുശീല പ്രവേശിക്കുന്നു.)

പാർവ്വതി—(കെട്ടിപ്പിടിച്ചിട്ട) നോക്കിവിടെ ഇരിക്കുക

(എല്ലാവരും ഇരിക്കുന്നു.)

പാർവ്വതി— (വിചാരം) ഇതിപ്പോൾവലിയദുശ്ഘടമായിതീൎന്നു.

സുശീല—(കഷ്ടംവെച്ചുംകൊണ്ടകണ്ണീരോടുകൂടി) കഷ്ടം ഈ പാർവ്വതിയുടെ ബുദ്ധിഇങ്ങനെയാവുമെന്ന ഞാൻ ലേശം വിചാരിച്ചിട്ടില്ല (പാർവ്വതിയും സഖിമാരും കീഴ്പ്പെട്ടുനോക്കി മിണ്ടാതകണ്ടിരിക്കുന്നു) അമ്മയെപോലെ വലിയതായിട്ട ഒരു ദൈവമുണ്ടൊ. അതൊക്കെപ്പാർവ്വതിക്ക അറിയുകയും ചെയ്യാം. എന്നിട്ടും അമ്മപറഞ്ഞതു കേൾക്കണ്ടയെന്ന തോന്നിയില്ലെ. (പാർവ്വതിയും മററും മുമ്പിലത്തേപ്പോലെതന്നെ ഇരിക്കുന്നു.) ആദ്യമിങ്ങിനെ ജനശ്രുതികേട്ടപ്പോൾ ഞാൻ ഭോഷ്കാണെന്നാണ വിചാരിച്ചത. പിന്നെത്തന്നുരാട്ടിപറഞ്ഞപ്പോൾ അങ്ങിനെവിചാരിക്കാൻ വയ്യാതകുണ്ടായി. ഇപ്പോഴും പാർവ്വതിയുടെ ഒരു നേരമ്പോക്കാണെന്നേ ഞാൻ വിചാരിയ്ക്കുന്നുള്ളു. എന്താണെന്നല്ലെ ഇത്ര അറിവും ഗുണവും ഉള്ള ആളുകളുടെ ബുദ്ധി മറിച്ചുവരുവാൻ വയ്യല്ലോ.

പാർവ്വതി—(വിചാരം)എന്താണഞാനിതിന്നുശേഷംപറയേണ്ടത.

സുശീല(വിചാരം) പാർവ്വതി ഒന്നുംമിണ്ടുന്നില്ല. (സ്പഷ്ടം) പാർവ്വതിയ്ക്കു രസക്ഷയംവരില്ലെന്നുള്ള ഉറപ്പുകൊണ്ടാണ ഞാൻ ഉള്ളിലുള്ളതൊക്കെ പറഞ്ഞത.

പാർവ്വതി—(വിചാരം) മിണ്ടാതെകണ്ടിരുന്നാലും ദുശ്ഘടം.

വിജയ—(വിചാരം) പറയുകതന്നെ. (സ്പഷ്ടം) വാസ്തത

